# മെക്കോളെ പ്രഭു

കോണിയർ

സ്കൂളിൽ പഠിക്കുന്ന കാലത്താണ് മെക്കോളെ പ്രഭുവിനെക്കുറിച്ച് ഞാൻ ആദ്യമായി കേട്ടത്. ഞങ്ങളുടെ ചരിത്രാദ്ധ്യാപകന് കടുത്ത വെറുപ്പ് ഉണ്ടായിരുന്ന ഒരാളായിരുന്നു ഇംഗ്ലണ്ടിലെ ബഹുജനങ്ങൾക്ക് ഏററവും പ്രിയപ്പെട്ട ആ ചരിത്രകാരൻ സന്ദർഭം കിട്ടുമ്പോഴെല്ലാം സായിപ്പന്മാരോടുള്ള സാറിന്റെ വൈരാഗ്യം പ്രകടമാക്കുക പതിവായിരുന്നു. ഭാരത സ്വാതന്ത്ര്യത്തെപ്പററി അങ്ങേയററം ആവേശത്തോടെ പ്രസംഗിച്ചിരുന്ന ഞങ്ങളുടെ സാറിനോട് വിദ്യാർത്ഥികൾക്കെല്ലാം വലിയ സ്നേഹവും ബഹുമാനവും ആയിരുന്നെന്ന് പ്രത്യേകിച്ച് വ്യക്തമാക്കേണ്ട ആവശ്യമില്ല. മെക്കോളെ എന്ന സായിപ്പിനോട് അതിരില്ലാത്ത അമർഷം അദ്ദേഹത്തിന് ഉണ്ടാകാനുള്ള കാരണമെന്തെന്ന് അന്നൊക്കെ ഞാൻ ആലോചിച്ചിട്ടുണ്ട്. ഭാരതത്തിൽ വെള്ളക്കാർ ഏർപ്പെടുത്തിയ ഭരണപരിഷ്ക്കാരങ്ങൾ മൂലം ഇവിടുത്തുകാർക്ക് ഇവിടത്തെ കാര്യങ്ങളെക്കുറിച്ചും ഇവിടുത്തുകാരെപ്പററിയും അകാരണമായ അവജ്ഞ ഉണ്ടാകുന്നതിന് അവസരമുണ്ടായി എന്ന് സാറ് കൂടെക്കൂടെ പറയാറുണ്ട്. ഈ സാഹചര്യം ഒരുക്കിയതിൽ മെക്കോളേയ്ക്ക് പ്രധാനമായ പങ്കുണ്ടെന്നായിരുന്നു തുടർന്നുള്ള വിശദീകരണം, മെക്കോളെയെക്കുറിച്ച് എന്റെ മനസ്സിലും വെറുപ്പ് ഉണ്ടായി. കാലം വളരെ കഴിഞ്ഞെങ്കിലും, സാഹചര്യങ്ങൾ ആകപ്പാടെ മാറിയെങ്കിലും, ഇന്നും ആ പ്രഭുവിനെപ്പററി നേരത്തെ തോന്നിയിരുന്ന അവജ്ഞ മാറിക്കഴിഞ്ഞിട്ടുണ്ടെന്ന് പറഞ്ഞുകൂടാ. എങ്കിലും ഇക്കാലമത്രയും മെക്കോളെയുടെ വിഖ്യാതങ്ങളായ ഗ്രന്ഥങ്ങളും അദ്ദേഹത്തെക്കുറിച്ച് മററു പണ്ഡിതന്മാർ പ്രസ്താവിച്ചിട്ടുള്ള വിവരങ്ങളും വായിക്കുന്നതിന് എന്റെ മനസ്സിൽ നിലനിന്നിരുന്ന വെറുപ്പ് തടസ്സമുണ്ടാക്കിയിട്ടില്ല. ഒരു പക്ഷേ അദ്ദേഹത്തെപ്പററി കൂടുതൽ വിവരങ്ങൾ മനസ്സിലാക്കി ശരിയായ വസ്തുതയെന്തെന്ന് തിട്ടപ്പെടുത്തണമെന്ന് ഒരു ആഗ്രഹം എന്നിൽ ഉളവാക്കിയത്, ആദ്യത്തെ വെറുപ്പിന്റെ നിദാനം സ്വയം തേടിപ്പിടിക്കണമെന്നുള്ള ബോധമായിരിക്കാം. അടിമത്വത്തിൽ കഴിഞ്ഞിരുന്ന കാലത്ത് നാം പാശ്ചാത്യരായ ചിലരെക്കുറിച്ച് രൂവൽക്കരിച്ചിട്ടുള്ള അഭിപ്രായങ്ങൾ പലതും, ഇന്ന് പുനഃപ്പരിശോധന ചെയ്യാനുള്ള അവസരമുണ്ടായിട്ടുണ്ട്. അതിന് തയ്യാറാകുന്നത് നമ്മുടെ വളർച്ചകൊണ്ടും ശക്തികൊണ്ടും മാത്രമാണ്.

ഏതാണ്ട് മുപ്പതു വയസ്സ് പ്രായമുള്ളപ്പോഴാണ് ഭാരതത്തിൽ ഉന്നതമായ ഒരു ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനുള്ള അവസരം മെക്കോളെയ്ക്ക് ലഭ്യമായത്. ആണ്ടുതോറും പതിനായിരത്തിൽപരം പവൻ ശമ്പളമുള്ള ഒരു ഉദ്യോഗം. സാമ്പത്തിക പ്രയാസങ്ങൾ തരണം ചെയ്യുന്നതിനുള്ള ഒരു സുവർണ്ണാവസരം ആണ് അങ്ങനെ മെക്കോളെയ്ക്ക് കിട്ടിയത്. അന്ന് പാർലിമെൻറ് സമാജികനായിരുന്നതിനാൽ ഉദ്യോഗം സ്വീകരിച്ചാൽ അതിലെ അംഗത്വം അവസാനിക്കുമെന്ന് തീർച്ചയാണ്. വളരെയധികം ചിന്തിച്ച ശേഷം ഉദ്യോഗം സ്വീകരിച്ച് ആറ് സംവത്സരം ഇൻഡ്യയിൽ സേവനമനുഷ്ഠിക്കുന്നതിന് ഒടുവിൽ തീരുമാനിക്കുകയുണ്ടായി. ഈ തീരുമാനം എടുക്കുന്നതിന് പ്രധാനമായി പ്രേരണ ചെലുത്തിയ സംഗതികളിൽ ചിലത് വ്യക്തമാക്കിക്കൊണ്ട് അദ്ദേഹം തന്റെ അഭ്യുദയകാംക്ഷിയായ ലാൻസ്ഡൗൺ പ്രഭുവിന് ഒരു കത്തെഴുതി. സ്വന്തം കുടുംബാംഗങ്ങളോട് തോന്നിയിരുന്ന ആത്മാർത്ഥമായ സ്നേഹവും അവരെ സന്തുഷ്ടതയിൽ പരിപാലിക്കുന്നതിനുള്ള കടുത്ത ഉത്തരവാദിത്വബോധവും ആ കത്തിൽ വ്യക്തമായിക്കാണാം. മെക്കോളെ ജീവിതാവസാനം വരെ അവിവാഹിതനായിട്ടാണ് കഴിഞ്ഞത്. എന്നാൽ തന്റെ സഹോദരിമാരോട് ഉണ്ടായിരുന്ന ക്ഷോഭയുക്തമായ സ്നേഹബന്ധം അദ്ദേഹത്തിന്റെ ജീവിതത്തിൽ അതുല്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ജീവചരിത്രകാരന്മാർക്ക് മെക്കോളെയുടെ കുടുംബജീവിതത്തിലേക്ക് കടന്നു ചെല്ലുന്നതിന് തുറന്നിട്ടിട്ടുള്ള കൊച്ചു കവാടങ്ങളാണ് സഹോദരിമാർക്ക് അദ്ദേഹം എഴുതിയിട്ടുള്ള കത്തുകൾ.

ഭാരതീയർക്ക് ഏതു തരത്തിലുള്ള വിഷയങ്ങളാണ് വിദ്യാഭ്യാസത്തിന് അനുയോജ്യമായിട്ടുള്ളതെന്ന് തീരുമാനിക്കുന്നതിന് നിയമിക്കപ്പെട്ട കമ്മററിയുടെ അദ്ധ്യക്ഷനായിട്ടാണ് ഇവിടെ അദ്ദേഹം പ്രധാനപ്പെട്ട ജോലി ആരംഭിച്ചത്. ;എല്ലാവിധത്തിലും വൈവിദ്ധ്യം ഇവിടെ ഉണ്ടായിരുന്നതിനാൽ ഐകരൂപ്യമുള്ള പഠനപദ്ധതി ഊർജ്ജിതത്തിൽ കൊണ്ടുവരുന്നതാണ് ഏതുകൊണ്ടും ഉത്തമമെന്ന് അദ്ദേഹത്തിന് ബോദ്ധ്യമായി. അതിന്റെ ആദ്യത്തെ പടിയെന്ന നിലയിൽ ഇംഗ്ലീഷ് പഠിപ്പിക്കുകയാണ് വേണ്ടത്. ജാതിമതഭേദമോ പ്രാദേശിക വൈവിദ്ധ്യമോ ഒന്നുംതന്നെ കണക്കിലെടുക്കാതെ എല്ലായിടത്തും ഇംഗ്ലീഷ് വിദ്യാഭ്യാസം ഊർജ്ജിതമായി നടപ്പിലാക്കണം. സർക്കാരുദ്യോഗത്തിനു ഇതുകൊണ്ട് നാട്ടുകാരെ കിട്ടുന്നതിന് ഇടയാകുകയും ചെയ്യും. ഭരണാധിപതിയായിരുന്ന ഗർവണർ ജനറലിന് മെക്കോളെ സമർപ്പിച്ച റിപ്പോർട്ടുകളിൽ ഇക്കാര്യങ്ങൾ ശക്തിയുക്തം വ്യക്തമാക്കുകയും ചെയ്തു. അങ്ങനെ ആധുനിക ഭാരതീയർക്ക് അനന്തമായ നൂതന വിജ്ഞാനം സമ്പാദിക്കുന്നതിന് ഉള്ള അവസരം ഉണ്ടാക്കിയവരിൽ പ്രധാനപ്പെട്ട ഒരു വ്യക്തിയായിത്തീർന്നു മെക്കോളെ. എന്തൊക്കെ അപാകതകളും അപൂർണ്ണതകളും ഈ നയപരിപാടിക്ക് ഉണ്ടായിരുന്നെങ്കിലും മാറിയ ചുററുപാടിൽ ഭാരതീയരെ കിണററിലെ തവളകളെന്ന നിലയിൽ നിന്ന് മോചിപ്പിച്ചതു് അതാണെന്ന് ഇന്നു നമുക്ക് സമ്മതിക്കുന്നതിന് വൈമനസ്യം ഉണ്ടാകേണ്ട കാര്യമില്ല. അനന്യലഭ്യങ്ങളായ നമ്മുടെ വിഭവങ്ങൾ ലോകരുടെ മുമ്പിൽ അവതരിപ്പിക്കുന്നതിനുള്ള അവസരങ്ങളും അതു് സൃഷ്ടിച്ചു. വിദ്യാഭ്യാസ വിഷയത്തിൽ മാത്രമല്ല മെക്കോളെ പ്രഭു തന്റെ വ്യക്തിമുദ്ര ഭാരതത്തിൽ പതിപ്പിച്ചിട്ടുള്ളത്. ഭാരതത്തിലാകമാനം ഊർജ്ജിതത്തിൽ വന്ന ശിക്ഷാക്രമത്തിന്റെ (Criminal code) പ്രധാന സംവിധായകനും അദ്ദേഹമായിരുന്നു.

തോമസ് ബാംബിംഗ്ടൺ മെക്കോളെ ജനിച്ചത് 1800-ൽ ആണ്. അടിമവ്യാപാരത്തിനെതിരായി പ്രക്ഷോഭണം നടത്തി പ്രശസ്തിനേടിയ സഖറി മെക്കോളെയാണ് (Zachary Macaulay) അദ്ദേഹത്തിന്റെ പിതാവ്. സ്വാതന്ത്ര്യത്തെ സംബന്ധിച്ച് ദൃഢമായ അഭിപ്രായങ്ങൾ മകനിൽ നേരത്തെ അങ്കുരിച്ചതിന് പിതാവിന് വലിയ പങ്കുണ്ടായിരുന്നു എന്ന് കരുതുന്നതിൽ തെററില്ല. മെക്കോളെയുടെ അസാധാരണമായ ധിഷണാശേഷി ബാല്യത്തിൽത

---

സുവർണ്ണമേഖലകളിലൂടെ അയാളുടെ മനസ്സ് അവ്യക്തമായ ഒരു സുവർണ്ണാനുഭൂതിയിലേക്ക് പിച്ചവച്ചടുക്കുകയായിരുന്നു.

ഹൃദയത്തിൽ ഒരു കുടമുല്ല പൂക്കുകയും, പെട്ടെന്ന് കൊഴിയുകയും ചെയ്തുകൊണ്ടിരുന്നു. ആശങ്കയുടെ നേരിയ തിരശ്ശീല പ്രതീക്ഷകളുടെ പൂന്തോപ്പിലേക്ക് ചുരുളു നിവർത്തി താണിറങ്ങുകയാണ്...ഒരു പേടിസ്വപ്നത്തിന്റെ ഭീകരത അവിടെ തളംകെട്ടിനിൽക്കുന്നു. അപ്രാപ്യമായ എന്തോ ഒന്നിനുവേണ്ടി താൻ പാടുപെടുകയാണോ? ഒരപ്സരസിനെപ്പോലെ അവൾ പ്രത്യക്ഷപ്പെടുന്നു. തന്നെ പരാജയപ്പെടുത്തിയിട്ട് നിർവ്വികാരയായി അവൾ നടന്നകലുന്നു...

വേദനയോടെ പരസ്പരം നോക്കിനിന്നപ്പോഴൊക്കെ ഇരുവരുടെയും കൺപീലികൾ നനഞ്ഞിട്ടുണ്ട്...അപ്പോൾ പിൻതിരിഞ്ഞിട്ടുമുണ്ട്.

പിശാചും ഭീകരതയും ഒരപ്സരസ്സും... കുറെ ദൂരെ മാറി മരണഭീതിയും...

സർപ്പക്കാവിൽനിന്നും ദനീയമായ ഒരു ശബ്ദമുയർന്നു...ഡോക്ടർ പെട്ടെന്ന് ഞെട്ടിത്തിരിഞ്ഞുനിന്നു...എന്താണെന്നു നിശ്ചയമില്ല...ഒരു നിലവിളിപോലെ തോന്നി... കാവിന്റെ ഹൃദയത്തിൽ എന്തോ ഒന്നമിന്നുന്നതും കണ്ടു....

സർപ്പക്കാവിലെ നിറഞ്ഞ കൂരിരുട്ടിലേക്ക് നോക്കിനിന്ന ഡോക്ടറുടെ ഹൃദയമിടിപ്പു വർദ്ധിക്കുന്നുണ്ടായിരുന്നു. ... എന്താണതെന്നറിയാനൊരാർത്തി...പക്ഷേ കാലടികൾ മുന്നോട്ടു നീങ്ങുന്നില്ല. താൻ ഒരു ഭീരുവായിത്തീരുകയാണോ?

'ഇവിടം താമസിക്കാനത്ര പ്പററിയ സ്ഥലമല്ല...'

പൃഥ്വിന്റെ ശബ്ദം മനസ്സിൽ മുഴങ്ങിക്കേട്ടു...

രവി പെട്ടെന്നു തിരിഞ്ഞുനടന്നു,...വീട്ടിൽചെന്നുകയറിയിട്ടും ഹൃദയമിടിപ്പിന്റെ വേഗത കുറഞ്ഞിട്ടുണ്ടായിരുന്നില്ല...

**കഥ തുടരുന്നു**

ന്നെ തെളിഞ്ഞു തുടങ്ങിയിരുന്നു, വിജ്ഞാനസമ്പാദനത്തിൽ അയാൾ കാണിച്ച ശ്രദ്ധയും ശുഷ്കാന്തിയും പലരേയും അതിശയിപ്പിച്ചിട്ടുണ്ട്. കോളജ് വിദ്യാഭ്യാസം കേംബ്രിഡ്ജിലെ ട്രിനിററി കോളജിലാണ് നിർവഹിച്ചത്. കോളജ് സമാജങ്ങളിലെ അതുല്യനായ പ്രാസംഗികനെന്ന് അന്ന് അദ്ദേഹം പേരെടുത്തു. കണക്കിന് ശുദ്ധമഠയനായിരുന്നതിനാൽ രണ്ട് പ്രാവശ്യം പരീക്ഷയിൽ തോററു. എങ്കിലും മററു വിഷയങ്ങളിൽ അന്യാദൃശമായ അറിവ് അയാൾ സമ്പാദിച്ചിരുന്നു. മെക്കോളെയുടെ ഓർമ്മശക്തി അപാരമായിരുന്നു. എന്തെങ്കിലും ഒരിക്കൽ വായിച്ചാൽ വളരെ നാൾ കഴിഞ്ഞാലും അത് വായിച്ചപോലെ ഓർമ്മയിൽ നിന്ന് പറയാൻ സാധിച്ചിരുന്നത്രേ. വിവരങ്ങൾ വേണ്ടതുപോലെ ശേഖരിക്കുന്നതിനും അതുപോലെ പ്രയോജനപ്പെടുത്തുന്നതിനും അദ്ദേഹം ശ്രദ്ധിച്ചിട്ടുണ്ട്. ഒരു ചരിത്രകാരന് വിവരങ്ങൾ ശേഖരിക്കുന്നതിനുള്ള പാടവം നന്നായിട്ടുണ്ടായിരിക്കണം. അവയെ പ്രയോജനപ്പെടുത്തുന്നതും പാടവത്തോടെയല്ലെങ്കിൽ വിജ്ഞാനം നിറഞ്ഞ ഗ്രന്ഥങ്ങൾ വിരസതയായിരിക്കും വായനക്കാരിൽ ഉണ്ടാക്കുക. ശേഖരിച്ച സംഗതികളെല്ലാം കുത്തിച്ചെലുത്തി പുസ്തകങ്ങളുടെ പുറങ്ങൾ നിറയ്ക്കുന്ന രീതി മെക്കോളെയ്ക്ക് ഇല്ല. വസ്തുതകളെ അടുക്കി നിരത്തുന്നതല്ല, വ്യാഖ്യാനിക്കുന്നതാണ് അദ്ദേഹത്തിന്റെ രീതി. അദ്ദേഹത്തിന്റെ അഭിപ്രായങ്ങളോട് വിയോജിച്ചാലും വായന നിർത്തിക്കളയുന്നതിന് പ്രേരിപ്പിക്കുന്നതല്ല അദ്ദേഹത്തിന്റെ കൃതികൾ. ആദ്യം എഡിൻബറോ റിവ്യൂ (Edinburgh Review) വിൽ പ്രസിദ്ധീകരിച്ച ലേഖനങ്ങൾ സമാഹരിച്ച്, പിന്നീട് പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിന്റെ ചരിത്ര പാഠങ്ങൾ (Criminal and Historical Essays) വമ്പിച്ച വിജയമായിരുന്നു. മററ് ഏതൊരു ചരിത്രകാരന്റെയും കൃതികളെക്കാൾ കൂടുതൽ പ്രശസ്തിയും പ്രചാരവും അത് അന്ന് നേടുകയുണ്ടായി. അത് ഇന്നും ജനങ്ങൾ കൗതുകപൂർവ്വം വായിക്കുന്നുണ്ട്. അദ്ദേഹത്തെ ഒരു പക്ഷെ ഏററവും മഹാനായ ചരിത്രകാരനെന്ന് പറയാവുന്നതല്ല. എന്നാൽ ചരിത്രകാരനെന്ന നിലയിലുള്ള അദ്ദേഹത്തിന്റെ മാന്യമായ സ്ഥാനം അംഗീകരിക്കാതെ തരമില്ല. ഇംഗ്ലീഷ് ഭാഷയിലെ ഏററവും പ്രചാരമുള്ള, ബഹുജന പ്രീതി നേടിയിട്ടുള്ള, ചരിത്ര പുസ്തകത്തിന്റെ കർത്താവെന്ന മാന്യമായ സ്ഥാനം അദ്ദേഹത്തിന് അവകാശപ്പെടാം. അദ്ദേഹത്തിന്റെ ചരിത്രപഠനങ്ങൾ വെറും ചരിത്രമല്ല; സാഹിത്യമാണ്. ശാസ്ത്രീയ ചരിത്രമെന്ന നിലയിലും, നിഷ്പക്ഷമായ ചരിത്രമെന്നനിലയിലും, അതിന് പോരായ്മകൾ പലതും ഉണ്ട്. അദ്ദേഹത്തിന്റെ വ്യക്തിപരമായ അഭിപ്രായങ്ങളുടെ വെളിച്ചം തെളിക്കുന്ന കാര്യങ്ങളാണ് വായനക്കാരന് അധികവും കാണാറാകുന്നത്. അതിൽ രാഷ്ട്രീയ പക്ഷപാതിത്വവും വ്യക്തിപരമായ ഹിതാഹിതങ്ങളും വൈകല്യങ്ങൾ വരുത്തിവെച്ചിട്ടുണ്ട്. എങ്കിലും അദ്ദേഹം എഴുതിയതൊക്കെ ബഹുജനങ്ങൾ വായിച്ചു; ഇന്നും വായിക്കുന്നു; മേലിൽ വായിക്കുകയും ചെയ്യും. അതിന്റെ കാരണം അവയിൽനിന്നു സിദ്ധിക്കുന്ന ചരിത്ര വിജ്ഞാനത്തിന്റെ മഹത്തായ മൂല്യമല്ല; പ്രത്യുത അവ നൽകുന്ന സാഹിത്യപരമായ സംതൃപ്തിയാണ്. സംഭവങ്ങളെക്കുറിച്ചുള്ള വിവരണം നൽകുന്നതിന് വേണ്ട കരുക്കൾ കണ്ടെത്തുന്നതിനായി അദ്ദേഹം ചരിത്ര സംഭവങ്ങൾ അരങ്ങേറിയിട്ടുള്ള സങ്കേതങ്ങൾ സന്ദർശിച്ചിട്ടുണ്ട്. അതിനാൽ ആകപ്പാടെയുള്ള പശ്ചാത്തല വിവരണങ്ങൾക്ക് ഒരു പ്രത്യേക വ്യക്തിത്വവും വശ്യതയും വരുത്തുന്നതിന് മെക്കോളെയ്ക്ക് കഴിയുന്നു.

പ്രതീക്ഷിച്ചിരുന്നതിന് രണ്ട് കൊല്ലം നേരത്തെ ഭാരതത്തിൽ നിന്ന് നാട്ടിലേക്ക് മടങ്ങുന്നതിന് മെക്കോളെയ്ക്ക് സൗകര്യം സിദ്ധിച്ചു. അങ്ങനെ 1837-ൽ അദ്ദേഹം ഇംഗ്ലണ്ടിൽ എത്തി. എഡിൻബറോയുടെ പ്രതിനിധിയായി താമസിയാതെ പാർലിമെന്റിൽ സ്ഥാനവും പിടിച്ചു. കുറെക്കാലം ഔദ്യോഗികസ്ഥാനത്ത് ഉപവിഷ്ടനാകുന്നതിനും അദ്ദേഹത്തിന് കഴിഞ്ഞു. മെൽബോൺ പ്രഭു (Lord Melbourne) വിന്റെ കീഴിൽ യുദ്ധവകുപ്പിന്റെ ചുമതലയാണ് വഹിച്ചത്. പൊതുതെരഞ്ഞെടുപ്പിൽ രണ്ട് കക്ഷിക്ക് പരാജയം സംഭവിച്ചപ്പോൾ മെക്കോളെയുടെ സ്ഥാനവും നഷ്ടമായി. അതിനുശേഷം സാഹിത്യ പ്രവത്തനങ്ങളിലാണ് ശ്രദ്ധ കേന്ദ്രീകരിച്ചത്.

ഇരുപത്തിനാലാമത്തെ വയസ്സിൽ ട്രിനിററി കോളേജിലെ ഒരു ഫെലോ ആയി അംഗീകരിക്കപ്പെട്ട ശേഷം, മെക്കോളയുടെ ലക്ഷ്യം ഒരു ബാരിസ്റ്ററായിത്തീരണമെന്നായിരുന്നു. അതിനുവേണ്ടി പഠിക്കുകയുമുണ്ടായി. എന്നാൽ ക്രമേണ ആ തൊഴിലിൽ നിന്ന് രാഷ്ട്രീയത്തിലേയ്ക്ക് അനായാസേന മാറുകയാണുണ്ടായത്. ഒരു നല്ല വാഗ്മിയെന്ന പേരു് സമ്പാദിച്ചുകഴിഞ്ഞിരുന്ന മെക്കോളയ്ക്ക് മുപ്പതാമത്തെ വയസ്സിൽ വിഗ്കക്ഷിയുടെ (Whig Party) സ്ഥാനാർത്ഥിയായി പാർലിമെന്റിലേയ്ക്ക് മൽസരിക്കാൻ അവസരം കിട്ടി. അങ്ങനെയാണ് അദ്ദേഹം ആദ്യം പാർലിമെന്റിൽ അംഗമായത്. എന്നാൽ ഇൻഡ്യയിലേയ്ക്ക് ഉദ്യോഗസ്ഥനായി പോകുന്നതിനുള്ള തീരുമാനം ആ അംഗത്വത്തിന് വിരാമമിട്ട എന്ന് മുമ്പ് സൂചിപ്പിക്കുകയുണ്ടായല്ലോ. ഒരു വക്കീലെന്ന നിലയിൽ പറയത്തക്ക നേട്ടങ്ങളൊന്നും മെക്കോളയ്ക്ക് ഉണ്ടായില്ല. ആദർശങ്ങളെ സംബന്ധിച്ചിടത്തോളം വിഗ്കക്ഷിക്ക് ഊർജ്ജസ്വലമായ നേതൃത്വം നൽകുന്നതിന് അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്.

ഒരു കവിയെന്ന നിലയിലും മെക്കോളെ പ്രശസ്തനാണ്. ആ പ്രശസ്തിക്കു നിദാനം ഒരു കവിതാസമാഹാര ഗ്രന്ഥമാണ്. (Lays of Ancient Rome) വളരെ അധികം വായനക്കാരെ അദ്ദേഹത്തിന്റെ ആരാധകന്മാരാക്കി മാററുന്നതിന് ഈ കൊച്ചു പുസ്തകത്തിന് കഴിഞ്ഞിട്ടുണ്ട്. എന്നാൽ നിപത്രൂകന്മാർ അതിന് അത്ര അഭിമാനിക്കത്തക്ക സ്വാഗതമല്ല നൽകിയത്. ഒരു കവിയെന്ന നിലയിൽ വരുന്ന തലമുറക്കാർ തന്നെ അംഗീകരിക്കുമെന്ന് മെക്കോളെ കരുതിയിരുന്നോ എന്നു സംശയമാണ്.

ദയാലുവായ ഒരു നല്ല മനുഷ്യനായിരുന്നു മെക്കോളെയെന്ന് വിശ്വസിക്കുന്നതിന് സഹായിക്കുന്ന നിരവധി സംഭവങ്ങൾ അദ്ദേഹത്തിന്റെ ജീവിതകഥയിൽ നമുക്കു കാണാം. വത്തമാനപ്പത്രങ്ങളിൽ ആരുടെയെങ്കിലും ആപത്തിനെപ്പററിയോ ഭാഗ്യദോഷത്തെപ്പററിയോ വായിക്കാൻ ഇടയായാൽ അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞു പോകും. ഹൃദയം വികാര വിവശമാകും. ഒരിക്കൽ ഒരു പെൺകുട്ടിയുടെ ആത്മഹത്യയെക്കുറിച്ച് വായിച്ചതിന്റെ ഫലമായി ഒരു ദിവസം മുഴുവൻ വേലയൊന്നും ചെയ്യാൻ കരുത്തില്ലാതെ കഴിഞ്ഞുകൂടുകയുണ്ടായി. അന്യരുടെ ദുഃഖത്തിലും ആപത്തിലും അനുതപിക്കുകയും അനുകമ്പ പ്രകടിപ്പിക്കുകയും മാത്രമല്ല അദ്ദേഹം ചെയ്തിട്ടുള്ളത്. സാമ്പത്തികമായി സഹായിക്കേണ്ടവരെ സഹായിക്കയും ചെയ്തുവന്നു. ഒരു ഗ്രന്ഥകാരനെന്ന നിലയിൽ അദ്ദേഹത്തിനു സാമാന്യം നല്ല വരുമാനമുണ്ടായിരുന്നു. അത് ഒട്ടുമുക്കാലും ദാനം ചെയ്യുവാനാണ് അദ്ദേഹം ശ്രദ്ധിച്ചത്. അദ്ദേഹത്തിന്റെ സഹായം ആവശ്യപ്പെട്ടവരാരും തന്നെ വെറും കയ്യോടെ മടങ്ങിപ്പോയിട്ടുള്ളതായിട്ടറിവില്ല. അദ്ദേഹത്തിന്റെ മരണത്തിനു മുമ്പ് അവസാനമായി എഴുതിയ കത്ത് ഒരു ദരിദ്ര പുരോഹിതനുള്ളതാണ്. ധനസഹായം ആവശ്യപ്പെട്ട ആ സാധുവിന് ഇരുപത്തിയഞ്ചു പവന്റെ ഒരു ചെക്കോടുകൂടി അയയ്ക്കുന്നതിനു തയ്യാറാക്കിയതായിരുന്നു അത്. അത് 1859 ഡിസംബർ 28-ാം തീയതിയായിരുന്നു. അന്നു സായാഹ്നത്തിൽ മെക്കോളെ ഇഹലോകവാസം വെടിഞ്ഞു. അതിനു രണ്ടു കൊല്ലം മുമ്പ് കോമൺസ് സഭയിലെ അംഗത്വം അനാരോഗ്യം മൂലം അദ്ദേഹം രാജിവയ്ക്കുകയുണ്ടായി. എന്നാൽ രാജിവച്ച കൊല്ലം തന്നെ അദ്ദേഹത്തെ ഒരു പ്രഭുവെന്ന പദവി നൽകി പ്രഭു സഭയിലെ അംഗമാക്കി ബഹുമാനിക്കുകയുണ്ടായി. എന്നാൽ ഇതിനുശേഷം അധികകാലം അദ്ദേഹം ജീവിച്ചിരുന്നില്ല. ബഹുമതികൾ സ്വന്തം നാട്ടിൽ നിന്നു മാത്രമല്ല അദ്ദേഹത്തിനു സിദ്ധിച്ചത്. ഇംഗ്ലീഷ് സംസാരിക്കുന്ന ലോകത്തു മാത്രം ഒതുങ്ങിനിന്നില്ല മെക്കോളെയുടെ പ്രശസ്തി. 'ഇംഗ്ലണ്ടിന്റെ ചരിത്രം' പ്രസിദ്ധീകരിച്ച് അധികം കഴിയുന്നതിനു മുമ്പ് മ്യൂണിച്ച്, ട്യൂറിൻ തുടങ്ങിയ സ്ഥലങ്ങളിലെ അക്കാഡമികൾ അദ്ദേഹത്തെ അവയിലെ അംഗമാക്കി.

മെക്കോളെ പ്രഭു മരിച്ചിട്ട് ഇന്ന് ഏതാണ്ട് നൂറു സംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. അദ്ദേഹത്തെക്കുറിച്ച് ഭാരതീയരായ നമുക്കു തോന്നിയിരുന്ന വൈകാരികമായ വെറുപ്പ് പുലർത്തിക്കൊണ്ടു പോകേണ്ട ആവശ്യമൊന്നും ഇനി ഇല്ല. ശാന്തതയോടെ ചിന്തിക്കുന്നതിനും അദ്ദേഹത്തിന്റെ സേവനങ്ങളുടെ വില തിട്ടപ്പെടുത്തുന്നതിനും നമുക്ക് സ്വതന്ത്രരാജ്യത്തിലെ പൗരന്മാരെന്ന നിലയിൽ അവസരം കൈവന്നിട്ടുണ്ട്. ഇന്ന് അദ്ദേഹത്തെപ്പററിത്തന്നെ വിലയിരുത്തുന്നതിനുള്ള അവസരത്തിന്റെ പ്രാരംഭം ഒരുക്കിയതും ഒരു തരത്തിൽ അദ്ദേഹം തന്നെയാണെന്നുള്ളത് നേരമ്പോക്കുള്ള സംഗതിതന്നെയല്ലേ?

......